# നവമാലിക

## സംഗീതശില്പം



# ശാസ്ത്ര സാംസ്കാരിക ജാഥ '87

ഒക്ടോബർ 2-27

ശാസ്ത്രസാഹിത്യ പരിഷത്ത്



നവമാലിക—സംഗീതശില്പം

*തയ്യാറാക്കിയത് :*

ഇയ്യങ്കോട് ശ്രീധരൻ

*പ്രസാധനം, വിതരണം :*

കേരള ശാസ്ത്രസാഹിത്യപരിഷത്ത്, തൃശ്ശൂർ–2

*അച്ചടി :*

കൈരളി പ്രസ്സ്, തൃശ്ശൂർ

വില : 2 രൂപ

# നവമാലിക

## (സംഗീതശില്പം)

പശ്ചാത്തലത്തിൽ ഗായകസംഘത്തിൻെറ പാട്ടുയരുന്നു.

**ഭാരതമെന്നപേർ കേട്ടാലഭിമാന–**
**പൂരിതമാകണമന്തരംഗം**
**കേരളമെന്നപേർ കേട്ടാൽതിളക്കണം**
**ചോര നമുക്കു ഞരമ്പുകളിൽ** (വള്ളത്തോൾ)

സൂചകൻ:– ഇതൊരു പുരാവൃത്തമാണ്. എന്നാൽ വത്തമാനകാലവുമായി രക്തബന്ധമുള്ള ചരിത്രഗാഥയാണ് ഇവിടെ അരങ്ങേറുന്നത്.

എൻെറ – നിങ്ങളുടെ – നമ്മുടെ കഥ. മലയാളികളുടെ മാതൃഭൂമിയായ മലനാടിൻെറ കഥ. നിരവധി നൂററാണ്ടുകളിലൂടെ, അനേകം വികാസപരിണാമങ്ങളിലൂടെ നാം ഇവിടംവരെ എത്തിയ കഥ.

നാം ഇന്നലെയുടെ തുടർച്ചയാണ്. നാളെയുടെ–അഥവാ ചരിത്രത്തിൻെറ ഗതി നിയന്ത്രിക്കുന്നതും നമ്മളാണല്ലൊ.

(സൂചകൻെറ മുമ്പിൽ അഭിനേതാക്കൾ വട്ടത്തിലിരിക്കുന്നുണ്ട്)

അവർ: മതി. മതി പ്രസംഗം നിർത്തുക. ഞങ്ങൾക്കു ആ കഥയൊന്നു കേൾക്കണം. വേഗമാകട്ടെ.

സൂചകൻ: (പിന്നിലേക്കു തിരിഞ്ഞു്)

ഹേയ്...ഗായകരേ......വരൂ......... (രണ്ടാണും ഒരു പെണ്ണുമടങ്ങുന്ന ഗായകസംഘം വരുന്നു)

ഇതാ, ഇവരോട് ചോദിക്കൂ......... ആരായിരുന്നു കേരളീയരെന്നു്! എന്തായിരുന്നു കേരളമെന്നു്!! എങ്ങനെ നാം ഇവിടെ വരെ എത്തിയെന്നു്.

(ഇത്രയും പറഞ്ഞു് സൂചകനും അഭിനേതാക്കളിൽ ഒരാളായിത്തീരുന്നു. അവർ നൃത്തംചെയ്തുകൊണ്ടു് ഗായകരോട് ചോദിക്കുന്നു.)

നാട്ട ചുററി ഊരു ചുററി പാടിയാടിപ്പോകുവോരെ
നാട്ടണന്ന കഥയൊന്നു പാടിത്തരാമോ?
ഒന്നു പാടിത്തരാമോ?
മലനിരകറം മുടി ചൂടിയ
അലകടലിൻ പുടവ ചുററിയ
മലനാടിൻ കഥയൊന്നു പാടിത്തരാമോ?
ഒന്നു പാടിത്തരാമോ? (ഇയ്യങ്കോട്ട്)

ഗായകസംഘം : തെന്തിനം തെന്തിനം തെന്തിനം താരോ
പാടിത്തരാമേ
ഞങ്ങറം പാടിത്തരാമേ

കറുത്ത പെണ്ണേ ഹൈലോ
കരിങ്കുഴലീ ഹൈലോ
നിനക്കൊരുത്തൻ ഹൈലോ
കിഴക്കുദിച്ചേ ഹൈലോ
മലകറം വെട്ടി ഹൈലോ
തിന വിതച്ചേ ഹൈലോ
തിന തിന്നാൻ ഹൈലോ
കിളിയിറങ്ങി ഹൈലോ
കിളിയടിപ്പാൻ ഹൈലോ
പെണ്ണിറങ്ങി ഹൈലോ
പെണ്ണിൻെറ കയ്യില് ഹൈലോ
കനകവള ഹൈലോ
കനകവള ഹൈലോ
കിലുക്കം കേട്ടേ ഹൈലോ
കിളി പറന്നേ ഹൈലോ
മല കടന്നേ ഹൈലോ (നാടൻപാട്ട്)

## ദൃശ്യാവിഷ്ക്കാരം—രംഗം ഒന്ന്

ഈ നാടൻപാട്ട് ഉയരുമ്പോൾ അഭിനേതാക്കൾ മലവെട്ടി നിരത്തുന്നു. നിലം ഉഴുതു് തിന വിതക്കുന്നു. വളം പാററുന്നു. ഒടുവിൽ ആവേശകരമായി വിള കൊയ്യുന്നു. അവർ വട്ടമിട്ടിരുന്നു ആഹാരം കഴിക്കുന്നു.

പാട്ടിൻെറ താളത്തിന്നൊത്തു തോളോട് തോൾചേർന്നു് നൃത്തം ചെയ്യുന്നു.

ഗായകസംഘം : കള്ളവുമില്ല ചതിയുമില്ല
എള്ളോളമില്ല പൊളിവചനം
ആമോദത്തോടെ വസിക്കുംകാലം
ആപത്തൊന്നാക്കുമൊട്ടില്ലതാനും
(നാടൻപാട്ട്)

ഗായകസംഘം : പല ദേശത്തിൽ പല വേഷത്തിൽ-
പ്പല പല ഭാഷയിൽ ഞങ്ങൾ കഥിപ്പൂ
പാരിതിലാദിയിലുദയംകൊണ്ടു
പൊലിഞ്ഞൊരു പൊന്നോണത്തിൻ
ചരിതം
(വൈലോപ്പിള്ളി)

സൂചകൻ : അന്നു് അടിമകളും ഉടമകളുമില്ലായിരുന്നു. രാജാവും പ്രജകളുമില്ലായിരുന്നു. ചൂഷകനും ചൂഷിതനുമില്ലായിരുന്നു. കാടുവെട്ടി മലനിരത്തി വയലൊരുക്കിയ ജനത. അതിലവർ കനകം വിളയിച്ചു. അദ്ധ്വാനത്തിൻെറ നേട്ടം അവർ കൂട്ടായി പങ്കിട്ടു.

സഹ്യാദ്രിച്ചെരിവുകളിൽ അറബിക്കടലോരത്തു അദ്ധ്വാനിക്കുന്നവരുടേതു മാത്രമായ ഒരുനാട് മലനാട്!

ഗായകസംഘം : പച്ചയാം വിരിപ്പിട്ട സഹ്യനിൽ
തല ചായ്ച്ചും
സ്വച്ഛാബ്ധി മണൽത്തിട്ടാം
പാദോപധാനം പൂണ്ടും

പള്ളി കൊണ്ടീടുന്ന നിൻ
പാൎശ്വയുഗ്മത്തെക്കാത്തു–
കൊള്ളുന്ന കുമാരിയും
ഗോകൎണ്ണേ ശരണമമ്മേ!

(വള്ളത്തോൾ)

## ദൃശ്യാവിഷ്കാരം — രംഗം രണ്ട്

(അദ്ധ്വാനിക്കുന്ന മനുഷ്യർ പരസ്പരം ചേരികളാവുന്നു. തമ്മിൽതല്ലുന്നു. അവരെ സമാധാനിപ്പിക്കാൻ അക്കൂട്ടത്തിലൊരാൾ ശ്രമിക്കുന്നു. എല്ലവരും അയാളെ നേതാവായി അംഗീകരിക്കുന്നു. നേതാവാകട്ടെ, എല്ലവരെക്കൊണ്ടും ജോലിചെയ്യിക്കുന്നു. അയാൾ കല്പിക്കുന്നു. ഒടുവിൽ അയാളെ മററുള്ളവർ അനുസരിക്കാതാവുന്നു. എല്ലവരും ചേൎന്നു് അയാളെ സിംഹാസനത്തിൽനിന്നു് പിടിച്ചിറക്കി മാറ്റിക്കുന്നു.)

ഗായകസംഘം : ചേറിൽ പണിതവർ
ചോരയൊന്നായവർ
ചേരി തിരിഞ്ഞുപോയ്
ചോര ചിന്താൻ
നാടു ഭരിക്കാൻ മറുനാട്ടിൽ നിന്നൊരു
നായക,നാനയിച്ചേത്തുകയായ്

(ഇയ്യങ്കോട്)

സൂചകൻ : നോക്കു! അങ്ങിനെ പെരുമാക്കന്മാർ കേരളത്തിലെത്തി. അവരാണു് ആര്യബ്രാഹ്മണരെ ആദ്യമായി കേരളത്തിൽകൊണ്ടുവന്നതു്.

അവർ ചാതുർവൎണ്ണ്യം പ്രചരിപ്പിച്ചു. പിന്നീടു്, പിന്നീടു് അതു് ജാതിസമ്പ്രദായമായി ജീൎണ്ണിച്ചു. തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മയും സമൂഹത്തിൽ പുറപ്പിടിച്ചു.

## ദൃശ്യാവിഷ്ക്കാരം—രംഗം മൂന്ന്

പെരുമാളെ നാട്ടുകാർ പുറത്തുനിന്നും സ്വീകരിച്ചുകൊണ്ടുവരുന്നു. സിംഹാസനത്തിൽ വാഴിക്കുന്നു.

'പെരുമയുടയ പെരുമാൾ വാഴ്ക'

'വീരചേരത്തലവൻ വാഴ്ക'

എന്നീ മുദ്രാവാക്യങ്ങൾ ഉയരുന്നു.

ബ്രാഹ്മണർ വരുന്നു. പെരുമാൾ ബ്രാഹ്മണരെ ഉപചരിക്കുന്നു.

പെരുമാൾ ബ്രാഹ്മണരെ കാൽതൊട്ടു വന്ദിക്കുന്നു.

നിസ്സഹാരായ ജനങ്ങളും അതു അനുകരിക്കുന്നു.

ഗായകസംഘം: ഓം തത് സവിതുർവരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹി.
(ഋഗ്വേദം)

ബ്രാഹ്മണരിൽ
ഒരാൾ സദസ്സിനോട്: ഭൂതാനാം പ്രാണിനാം ശ്രേഷ്ഠ
പ്രാണിനാം ബുദ്ധിജീവിനഃ
ബുദ്ധിമത്സു നരാ ശ്രേഷ്ഠഃ
നരേഷുബ്രാഹ്മണസ്മൃതഃ
(മനുസ്മൃതി)

സൂചകൻ : നാട്ടുഭാഷയുടെ നാവടച്ചു കെട്ടി, നാട്ടുകാർക്കു മനസ്സിലാകാത്ത ഭാഷവന്നു. ഇപ്പോൾ പാടിക്കേട്ടതു മനസ്സിലായോ...ഉണ്ടാവില്ല. ജീവജാലങ്ങളിൽവെച്ച് പ്രാണികളും പ്രാണികളിൽവെച്ച് ബുദ്ധിയുള്ളവയും, ബുദ്ധിയുള്ളവയിൽ മനുഷ്യരും മനുഷ്യരിൽവെച്ച് ബ്രാഹ്മണന്മാരുമാണ് കേമന്മാരെന്ന്! വേദമറിയുന്ന വൈദികന്മാരൊഴികെ മററുള്ളവരെല്ലാം മോശക്കാരെന്ന് നീചന്മാരാണെന്ന്!

ഗായകസംഘം : പൊരുളറിവീല, യുഗങ്ങൾ
കഴിഞ്ഞു, ചരിത്രം കണ്ണി–
കണ്ണുതുറക്കെ–

ധരയുടെ ശിരസിലസിച്ച
നരപോൽ
ദേവ പുരോഹിതദുഷ്പ്രഭുവർഗ്ഗം.

(വൈലോപ്പിള്ളി)

## ദൃശ്യാവിഷ്ക്കാരം—രംഗം നാല്

ബ്രാഹ്മണർ വിവിധ മന്ത്രങ്ങൾ ചൊല്ലിക്കൊണ്ടുവരുന്നു. അവർ 'ഹായ് ഹായ് ദൂരെപ്പോ ദൂരെപ്പോ.' എന്നു അധഃസ്ഥിതരെക്കണ്ടു് അട്ടഹസിക്കുന്നു.

ഗായകസംഘം : തൊട്ടുകൂടാത്തവർ തീണ്ടിക്കൂടാത്തവർ
ദൃഷ്ടിയിൽപ്പെട്ടാലും ദോഷമുള്ളോർ
കെട്ടില്ലാത്തോർ തമ്മിലുണ്ണാത്തോ
രിങ്ങനെ
ഒട്ടല്ലഹോ! ജാതിക്കോമരങ്ങൾ

(ആശാൻ)

(അധഃസ്ഥിതരിൽ ഒരാൾ ഒരു ബ്രാഹ്മണനെ തടുത്തുനിർത്തുന്നു. അയാൾക്കതു തീരെ സഹിക്കുന്നില്ല. പുരോഹിതൻ അവനെ ശപിക്കുന്നു.)

ഗായകസംഘം : മാറാൻ പറയുവാനെന്താണു കാരിയം
മാററാനാണോ, മറുതയാണോ
നിങ്ങളെ കൊത്ത്യാലും ഒന്നല്ലേ ചോര
നങ്ങളെ കൊത്ത്യാലും ഒന്നല്ലേ ചോര!

(നാടൻപാട്ടു്)

ഗായകസംഘം : അനുപമകൃപാനിധി
അഖിലബാന്ധവൻ ശാക്യ-
ജിനദേവൻ ധർമ്മരശ്മി
ചൊരിയുംനാളിൽ

## രംഗം അഞ്ച്

'സംഘം ശരണം ഗച്ഛാമി' 'ധമ്മം ശരണം ഗച്ഛാമി' 'ബുദ്ധം ശരണം ഗച്ഛാമി' എന്നുരുവിട്ടുകൊണ്ട് ബുദ്ധഭിക്ഷുക്കൾ വരുന്നു. അവർ ആളുകളെ വിളിച്ചു കൂട്ടുന്നു. മടിച്ചുമടിച്ചാണെങ്കിലും ആളുകൾ അവർക്കുചുററും കൂടുന്നു. കുടിപ്പള്ളിക്കൂടങ്ങൾ സ്ഥാപിച്ച് ആളുകളെ അക്ഷരം പഠിപ്പിക്കുന്നു. ആതുരശുശ്രൂഷ നടക്കുന്നു. ഇവിടെ ചണ്ഡാലഭിക്ഷുകിയിലെ രംഗം അവതരിപ്പിക്കാം. (വേണമെങ്കിൽ)

ദാഹിക്കുന്നു ഭഗിനീ കൃപാരസ–
മോഹനം കുളുർതണ്ണീരിതാശു നീ
ഓമലേ, തരു തെല്ലെന്നതു കേട്ടോ–
രാ, മനോഹരിയമ്പരന്നോതിനാൾ
അല്ലല്ലെന്തു കഥയിതു കഷ്ടമേ
അല്ലലാലങ്ങു ജാതി മറന്നിതോ
നീചനാരിതൻ കയ്യാൽ ജലംവാങ്ങി–
യാചമിക്കുമോ ചൊല്ലെഴുമാര്യന്മാർ
കോപമേലരുതേ ജലംതന്നാലും
പാപമുണ്ടാമിവളൊരു ചണ്ഡാലി
ഓതിനാൻ ഭിക്ഷുവേററം വിലക്ഷനായ്
ജാതി ചോദിപ്പതില്ല ഞാൻ സോദരി
ചോദിക്കുന്നു നീർ നാവുവരണ്ടഹോ
ഭീതിവേണ്ട, തരികതെനിക്കു നീ

(ആശാൻ)

## ദൃശ്യാവിഷ്ക്കാരം—രംഗം ആറ്

ബുദ്ധഭിക്ഷുക്കൾ രാജാവിനെ തൃക്കൺപാർക്കുന്നു. അവർ രാജാവിനെ കാര്യങ്ങൾ ധരിപ്പിക്കുന്നു. രാജാവിന്നു മാനസാന്തരം വരുന്നു. അദ്ദേഹവും ബുദ്ധമതം സ്വീകരിക്കുന്നു. പള്ളിയിൽ (വിഹാരത്തിൽ) താമസിച്ച് രാജ്യഭരണം നടത്തുന്നു.

സൂചകൻ : ക്രിസ്ത്വാബ്ദത്തിൻെറ ആദ്യദശകങ്ങളിലെ കേരളമാണിതു്. വൈദിക സംസ്കാരത്തിൻെറ വൈതാളിക വൃന്ദങ്ങളെ വിറപ്പിച്ചുകൊണ്ടു്, ചാതുർവർണ്ണ്യത്തെ ചവുട്ടിത്തെറിപ്പിച്ചുകൊണ്ടു് അങ്ങകലെ ഭാരതത്തിൻെറ ഉത്തരദിശകളിൽ ബുദ്ധൻ സഞ്ചരിച്ചു. ബുദ്ധസന്ദേശം കേരളത്തിലെത്തിയതു് നൂററാണ്ടുകൾക്കുശേഷമാണു്. പള്ളികൾ എന്ന പേരിൽ വിഹാരങ്ങൾ ഉയർന്നു. പള്ളിക്കൂടങ്ങൾ സ്ഥാപിക്കപ്പെട്ടു. അടിച്ചമർത്തപ്പെട്ടവർക്കു് അതു ആശാകേന്ദ്രമായി. ജാതിബോധത്തെ കുഴിവെട്ടി മൂടി. ഭരണാധികാരികൾക്കും മാററം വന്നു. പെരുമാക്കന്മാരിൽ ഒരാൾ ബുദ്ധമതാനുയായി ആയി— പള്ളിബാണപെരുമാൾ

ഗായകസംഘം : ഭജഗോവിന്ദം ഭജഗോവിന്ദം
ഗോവിന്ദം ഭജ മൂഢമതേ!
സംപ്രാപ്തേ സന്നിഹിതേ കാലേ
നഹി നഹി രക്ഷതി ഡുകൃഞ്കരണേ

(ശങ്കരാചാര്യർ)

## ദൃശ്യാവിഷ്ക്കാരം—രംഗം ഏഴ്

ശങ്കരാചാര്യർ വരുന്നു. സർവ്വജ്ഞപീഠം കയറിയശേഷമുള്ള തിരിച്ചു വരവ്. അനുയായികൾ അദ്ദേഹത്തെ വളയുന്നു. ആരാധിക്കുന്നു. അവർ, ബുദ്ധഭിക്ഷുക്കളെ കടന്നാക്രമിക്കുന്നു. വിഹാരങ്ങൾ തകർക്കപ്പെടുന്നു. ഭിക്ഷുക്കൾ ക്രൂരമായ മർദ്ദനത്തിനിരയാവുന്നു. ഒടുവിൽ രാജാവ് ശങ്കരാചാര്യരെ സ്വീകരിക്കുന്നു.

ഗായകസംഘം : താനാരം തന്നാരം തൈ
താനാരൊ തന്നാരം
അമ്മേ! മഹാമായെ കാളിയമ്മേ! ചോര
ചെമ്മേ നിവേദിച്ചു കുമ്പിടുന്നേൻ
ജാതിയും ഭേദവും കൈവിട്ട ബൌദ്ധരെ
നാടുകടത്തി പടിയടച്ചു.

(കൊടുങ്ങല്ലൂർ ഭരണിപ്പാട്ടു്)

## രംഗം ഏഴ് (തുടച്ച്)

പ്രാണരക്ഷാർത്ഥം ബുദ്ധഭിക്ഷുക്കാം ഓടുന്നു. പിന്തുടർന്നു മർദ്ദിക്കുന്നു. 'ഓം കാളി' 'ഓം കാളി' 'ഓം...ഓം...ഓം...' എന്ന വിളിയോടെ രാക്ഷസീയ മർദ്ദനം. യാഗം, യജ്ഞം തുടങ്ങിയ അനാചാരങ്ങാം പുനരാരംഭിക്കുന്നു. ബുദ്ധവിഹാരങ്ങാം ഹിന്ദുക്ഷേത്രങ്ങളായി മാറുന്നു. ബ്രാഹ്മണൻ പ്രധാന പൂജാരിയാവുന്നു. ദേവസ്വം, ബ്രഹ്മസ്വം–ജനിക്കുന്നു.

ഒരു ബ്രാഹ്മണൻ :–

അവിദ്വാംശ്ചൈവ വിദ്വാംശ്ച
ബ്രാഹ്മണോ ദൈവതം മഹൽ (മനുസ്മൃതി)

(പണ്ഡിതനാകട്ടെ, പമ്പരവിഡ്ഢിയാകട്ടെ ബ്രാഹ്മണൻ ദൈവമാണ്.)

സൂചകൻ: ചരിത്രത്തിൻെറ വികൃതവും ക്രൂരവുമായ പരിണാമം! ബുദ്ധമതസംസ്കാരത്തിൻേറതായ ആ സുവർണ്ണകാലം അങ്ങിനെ മധുരസ്മൃതിയായി!

സംഘകാലത്തിൻെറ ഓർമ്മയ്ക്ക് ഏതാനും സാഹിത്യകൃതികളും ശാസ്താവെന്ന ഒരു ആരാധനാമൂർത്തിയും ബാക്കിയായി. ജാതിമതനിരപേക്ഷമായി, ഒരേ വസ്ത്രം ധരിച്ച്, അഹിംസാവ്രതവുമായി പള്ളിക്കെട്ടുമെടുത്തു മല ചവിട്ടുന്ന അയ്യപ്പൻ ആ സംസ്കാരത്തെ അനുസ്മരിപ്പിക്കുന്നു.

ശങ്കരാചാര്യർ അദ്വൈതം പ്രചരിപ്പിച്ചുവെങ്കിലും ബ്രാഹ്മണമേധാവിത്വം പുനരുജ്ജീവിപ്പിച്ചു. ഭൂമിയുടെ ഉടമസ്ഥത ഒന്നുകിൽ ദേവസ്വത്തിന്നായി. അല്ലെങ്കിൽ ബ്രഹ്മസ്വത്തിന്നായി. രണ്ടായാലും ബ്രാഹ്മണമേധാവിത്വം ജന്മിത്വമായി, നരസിംഹരൂപമായി വളർന്നു. അദ്ധ്വാനിക്കുന്നവൻ പാതാളത്തിലെത്തി.

ഗായകസംഘം :

അറബിക്കടലിൻെറ കരളും പിളർന്നുകൊ–
ണ്ടൊരു കൊച്ചു പായ്ക്കപ്പലെത്തി
കടലിന്നും മലകാംക്കുമകലെനിന്നാവെള്ള–
ക്കഴുകന്മാർ ചിറകടിച്ചെത്തി

കുരുമുളകേലവും മലകളിൽ മരതക-
ക്കട നീർത്തും നാട്ടിലേയ്ക്കെത്തി
മെയ്യാകെ വററാത്ത വേപ്പുമായ് വിളവെങ്ങും
നെയ്യും കൃഷിക്കാർതൻനാട്ടിൽ !

(വയലാർ)

## ദൃശ്യാവിഷ്ക്കാരം—രംഗം എട്ട്

വിദേശികളായ വെള്ളക്കാർ വരുന്നു. രംഗത്തിൻെറ മൂന്നു കോണുകളിലായി മൂന്നു രാജാക്കന്മാർ ഇരിക്കുന്നു.

അവരിൽ ഓരോരുത്തരേയും സന്തോഷിപ്പിക്കാൻ അയാരം വിവിധ ഉപഹാരങ്ങരം നൽകുന്നു.

പിന്നീട് ഇവരോരോരുത്തരേയും അയാരം ഏഷണി പറഞ്ഞു കലഹിപ്പിക്കുന്നു.

മൂന്നു പേരും പരസ്പരം ഏററുമുട്ടുന്നു. ആ പോരാട്ടത്തിൽ വിദേശി മദ്ധ്യസ്ഥനാവുന്നു. പരാജിതരായ മൂന്നുപേരും വിദേശിയെ സിംഹാസനത്തിൽ വാഴിക്കുന്നു.

രാജാക്കന്മാർ പഞ്ചപുച്ഛമടക്കി വിദേശിയുടെ മുമ്പിൽ കുമ്പിട്ടുനില്ക്കുന്നു. അവരുടെ മുതുകിൽ കയറി വിദേശി ചാട്ടവാർ ചുഴററി നാടു ഭരിക്കുന്നു.

സൂചകൻ : അതെ! കാലഗതി മാറുകയാണ്. നൂററാണ്ടുകളായി അറബികളും ചീനക്കാരും വന്നു് കച്ചവടം നടത്തിവന്ന കേരളത്തിൽ പടിഞ്ഞാറുനിന്നു് ഒരു പുതിയശക്തി കടന്നുവന്നു. ഡച്ചുകാരും പരന്ത്രീസുകാരും അവരെ തോല്പിച്ചുകൊണ്ടു് ബ്രിട്ടീഷുകാരും.

നൂററാണ്ടുകളിലൂടെ, നൂറു നൂറു കുതന്ത്രങ്ങളിലൂടെ മലനാടിൻെറ ഭരണം അവരുടെ നിയന്ത്രണത്തിലാവുന്നു. ജന്മിനാടുവാഴിത്ത ശക്തികരം അവരുടെ വിടുപണിക്കാരാവുന്നു. അവശലക്ഷങ്ങരം അശരണരാവുന്നു.

ഗായകസംഘം :

സ്വാതന്ത്ര്യംതന്നെയമൃതം
സ്വാതന്ത്ര്യംതന്നെ ജീവിതം
പാരതന്ത്ര്യം മാനികൾക്കു
മൃതിയേക്കാൾ ഭയാനകം (ആശാൻ)

ക്രൂരം വിദേശീയരാജ്യഭാരത്തിനാൽ
പാരം തളർന്നുപോയ് മാതൃഭൂമി
വീറോടെ പോരാടാനങ്കംകുറിച്ചല്ലൊ
വീരപഴശ്ശിയും വേലുത്തമ്പീം (ഇയ്യങ്കോട്)

## ദൃശ്യാവിഷ്ക്കാരം—ഒമ്പതു്

പഴശ്ശിരാജയും വേലുത്തമ്പിദളവയും വിദേശിയ വാഴ്ചയോട് ഏററു മുട്ടി മരിക്കുന്നു.

സൂചകൻ : ഒരു വശത്തു വികൃതമായ വിദേശവാഴ്ച! മറുവശത്തു വിരൂപമായ ജന്മിനാടുവാഴി വ്യവസ്ഥ!!. ഈ ഇരുട്ടിൽ ഒരു ഇടിമിന്നൽപോലെ ആ മഹാൻ വന്നു.

## ദൃശ്യാവിഷ്ക്കാരം—രംഗം പത്തു്

('ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്നു്' എന്ന മുദ്രാവാക്യവുമായി ശ്രീനാരായണൻെറ നേതൃത്വത്തിൽ കുറേ പേർ വരുന്നു.)

ഗായകസംഘം :

ജാതിഭേദം മതദ്വേഷം
ഏതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന
മാതൃകാസ്ഥാനമാണിതു്.

(ശ്രീനാരായണഗുരു)

(അവശജാതിക്കാർ ഒരമ്പലത്തിൽ തൊഴാൻ വരുന്നു. സവ ർണ്ണർ അതു തടുക്കുന്നു.)

സൂചകൻ : പൂജിക്കാൻ ഒരു കണ്ണാടി മതി എന്നു വിളംബരം ചെയ്തു ഗുരു. അമ്പലം പണിത ആശാരിയെ അയിത്തക്കാരനെന്നു വിളിച്ച അസംബന്ധത്തെ ചോദ്യം ചെയ്തു ആചാര്യൻ. ആചാര്യനു പിന്നിൽ അവശലക്ഷങ്ങൾ അണിചേർന്നു.

ഗായകസംഘം :

അന്തണനെച്ചമച്ചുള്ളോരു കയ്യല്ലോ
ഹന്ത ! നിർമ്മിച്ചു ചെറുമനേയും
എത്ര പെരുമാക്കൾ ശങ്കരാചാര്യന്മാർ
എത്രയോ തുഞ്ചന്മാർ കുഞ്ചന്മാരും
ക്രൂരമാം ജാതിയിൽ നൂനമലസിപ്പോയ്
കേരളമാതാവേ നിൻവയററിൽ (ആശാൻ)

ആരാധകർ തൊഴാൻ ചെന്നപ്പോൾ തടുത്ത സവർണ്ണർക്കുനേരെ അവർ ആഞ്ഞടിക്കുന്നു. പക്ഷെ അവർ സംഘടിതമായി ആക്രമിക്കപ്പെടുന്നു. അവശന്മാർ പ്രത്യേകം ക്ഷേത്രം പണിയുന്നു. അവിടെ പൂജചെയ്യുന്നു. അവർ മുദ്രാവാക്യം മുഴക്കുന്നു

'മാററുവിൻ ചട്ടങ്ങളെ!
മാററുവിൻ ചട്ടങ്ങളെ!'

ആ മുദ്രാവാക്യം തുടർന്ന് ഗാനമായി മാറുന്നു.

ഗായകസംഘം :

കാലം വൈകിപ്പോയി കേവലമാചാര-
നൂലുകളെല്ലാം പഴകിപ്പോയി
കെട്ടിനിറുത്താൻ കഴിയാതെ ദുർബ്ബല-
പ്പെട്ട ചരടിൽജ്ജനത നില്ക്കാ
മാററുവിൻ ചട്ടങ്ങളെ, സ്വയമല്ലെങ്കിൽ
മാററുമതുകളീ നിങ്ങളെത്താൻ (ആശാൻ)

സൂചകൻ ; ഇരുപതാം നൂററാണ്ടിൻെറ പ്രഭാതം. അടിമത്തത്തിനെതിരെ അടരാടാൻ ഭാരതം തയ്യാറാവുന്നു. അതിൻെറ അലയൊലികൾ മലനാട്ടിലുമെത്തി. തിരു കൊച്ചിയിൽ രാജഭരണത്തിന്നെതിരെ, മലബാറിൽ ബ്രിട്ടീഷുസാമ്രാജ്യത്തിന്നെതിരെ. ആപോരാട്ടം മുന്നേറി

ദൃശ്യാവിഷ്ക്കാരം—രംഗം പതിനൊന്ന്

'ഭാരതമാതാ കീ ജയ്''
'ഇങ്ക്വിലാബ് സിന്ദാബാദ്''
മുദ്രാവാക്യങ്ങൾ ഉയരുന്നു.

ജനങ്ങൾ പതാകയുമായി മാർച്ചുചെയ്യുന്നു. പോലീസ് അവരെ വേട്ടയാടുന്നു. അറസ്റ്റ്. മർദ്ദനം. ജയിൽ.

ഗായകസംഘം ;

പോരാ പോരാ നാളിൽ നാളിൽ
ധീരധീരമുയരട്ടെ
ഭാരതക്ഷ്മാദേവിയുടെ
തൃപ്പതാകകൾ ! ! (വള്ളത്തോൾ)

വാരിക്കുന്തവുമായി ഓടിയടുത്തവർ സർ. സി. പി. യുടെ പട്ടാളവുമായി ഏറ്റുമുട്ടുന്നു. പിടഞ്ഞു വീഴുന്നു.

'അമേരിക്കൻ മോഡൽ
അറബിക്കടലിൽ' മുദ്രാവാക്യം.
'കൃഷിഭൂമി കൃഷിക്കാരന്ന്''

എന്ന മുദ്രാവാക്യമായി മറുഭാഗത്തുനിന്ന് ഒരു ജാഥ വരുന്നു. അവരെ പോലീസ് പിടികൂടി കയ്യാമം വെച്ചുകൊണ്ടു പോകുന്നു. കഴുവിലേററുന്നു.

ഗായകസംഘം :

മിഴികളിലാവേശത്തെളിനാളം
ഹൃദയത്തിൽ
വഴിയുന്ന വിപ്ലവവീര്യബോധം
അലയടിച്ചെത്തുന്ന തെക്കൻ–
കൊടുങ്കാററി–
ലലറുന്ന വയലാറിൻ
ശബ്ദം കേൾപ്പൂ (പി. ഭാസ്കരൻ)
അവകാശസമരത്തി–
ന്നഗ്നിസ്ഫുലിംഗങ്ങൾ
കരിവെള്ളൂർ കയ്യൂരിൽ
കാവുമ്പായിൽ (ഇയ്യങ്കോട്)

സൂചകൻ : കേരളത്തിലെ സ്വാതന്ത്ര്യ സമരത്തിന്ന് വിവിധ മുഖങ്ങളുണ്ടായിരുന്നു. അയിത്തത്തിന്നും നാടുവാഴിത്തത്തിന്നു മെതിരായ സംഘടിത സമരമായതു മാറി. ഈശ്വരന്റെ കണ്ണിൽ സകലരും തുല്യരാണെന്ന് പറയുകയും ഈശ്വരാരാധനക്കു എത്തിയവരെ അയിത്തക്കാരായി മാററി നിർത്തുകയും ചെയ്യു യാഥാസ്ഥിതികത്വത്തെ ആ സമരങ്ങൾ നിലയ്ക്കുനിർത്തി

വൈക്കം, ഗുരുവായൂർ, പാലിയം സത്യഗ്രഹങ്ങൾ. വയലാർ കയ്യൂർ പോരാട്ടങ്ങൾ. കണ്ണുനീരിൽച്ചോരയില്ലാത്ത ജന്മിത്വത്തെ ചെറുക്കാൻ ഒട്ടേറെ പേർ രക്തസാക്ഷികളായി.

## ദൃശ്യാവിഷ്ക്കാരം — രംഗം പന്ത്രണ്ട്

മലയപ്പുലയന്റെ മാടം. വാഴച്ചുവട്ടിൽ കുട്ടികൾ. വാഴ കുല ച്ചതുകണ്ടു ജന്മിവരുന്നു. ആ വാഴവെട്ടിതനിക്കുഎത്തിക്കാൻ അയാൾ പുലയനോട് ആജ്ഞാപിക്കുന്നു. ഹൃദയവേദനയോടെ അതു വെട്ടി കൊണ്ടു പോകുമ്പോൾ കുട്ടികൾ തടുക്കുന്നു. പക്ഷെ വാഴക്കുല ജന്മിക്കുകാഴ്ചവെക്കുന്നു.

ഗായകസംഘം :

മലയപ്പുലയനാമാടത്തിൻമുററത്തു
മഴവന്ന നാളൊരു വാഴ നട്ടു.
പറയുന്ന മാതേവനീഞ്ഞാലിപ്പൂവന്റെ
പഴമെത്ര സ്വാദുള്ളതായിരിക്കും,
കുല വെട്ടി മോഹിച്ചു മോഹിച്ചു ലാളിച്ചു
കുതുകത്തിൻ പച്ചക്കഴുത്തു വെട്ടി
കുല തോളിലേന്തി പ്രതിമയെപ്പോലവൻ
കുറെ നേരമങ്ങിനെ നിന്നുപോയി
'കരയാതെ മക്കളെ കല്പിച്ചു തമ്പിരാൻ
ഒരു വാഴ വേറെ — ഞാൻ കൊണ്ടുപോട്ടെ
മലയൻ നടന്നു നടക്കുന്നു മാടത്തി—
ലലയും മുറയും നിലവിളിയും

അവശന്മാരാത്തന്മാരാലംബഹീനന്മാ-
രവരുടെ സങ്കടമാരറിയാൻ
ഇതിനൊക്കെ പ്രതികാരം ചെയ്യാതടങ്ങുമോ?
പതിതരെ നിങ്ങടെ പിന്മുറക്കാർ

(ചങ്ങമ്പുഴ)

(അവസാനത്തെ നാലുവരി പാടുമ്പോഴം) വാശിയും വീറും തുളുമ്പുന്നമട്ടിൽ സംഘടിത ശക്തി ഏട്ടകോപിക്കുന്ന രംഗം.

ദൃശ്യാവിഷ്ക്കാരം — രംഗം പതിമൂന്ന്

കോമനും തൊഴിലാളികളും ചേൎന്നു് നിലം ഉഴുതു മറിച്ചു കൃഷി ചെയ്യുന്നു.

ഒടുവിൽ കൊയ്ത്തു. കൊയ്ത്തു തടുക്കാനായി കോടതി ആമീനും പോലീസും വരുന്നു. കോമനെ തടുക്കുന്നു. കോമൻ തളൎന്നു് താടിയ്ക്കു കൈചേൎത്തു പാടത്തിരിക്കുന്നു.

ഗായകസംഘം :

ആരേ, പോയ പുകിൽക്കിപ്പാട-
ത്തരിമയൊടാര്യൻവിത്തിട്ടു
കോമനുഴുതുമറിച്ചു പാടം
കോമൻ വിതച്ചു പൊന്നാര്യൻ!
ആരേ കൊയ്ത്തുകഴിച്ചതീയാണ്ടിൽ
കോമൻ വിളയിച്ച പൊന്നാര്യൻ
കോമനുമല്ല, പണിക്കാരും — ഒരു
കോടതിയാമീനുമാരംക്കാരും
ജന്മിയ്ക്കു ചെല്ലേണ്ടും പാട്ടബാക്കികളുള്ള
ജപ്തിയും കൊയ്ത്തുമീ ധിക്കാരം!
വിത്തു വിതച്ചോൻ കാണട്ടെ, വിള-
കൊയ്ത്തു നടത്തീ ജന്മിത്തം
ഒരു പിടി കൊള്ളക്കാർ കരുതിവെച്ചുള്ളതാ-
മധികാരത്തിൻതണൽപററി!

(കോമൻ പിടഞ്ഞെഴുന്നേല്ക്കുന്നു. തൊഴിലാളരും കോമനും മുഷ്ടി ചുരുട്ടുന്നു.)

അധികാരം കൊയ്യണമാദ്യം നാം
അതിനു മേലാകട്ടെ പൊന്നാര്യൻ
ദയനീയം കർഷകൻ വിളയിച്ചകണ്ടത്തിൽ
നിയമംനടത്തുന്ന കയ്യേററം
പുത്തൻകലവുമരിവാളും കല-
ന്നൊത്തിടിവെട്ടീ കണ്ടത്തിൽ
അധികാരം കൊയ്യണമാദ്യം നാം
അതിന്നുമേലാകട്ടെ പൊന്നാര്യൻ

(ഇടശ്ശേരി)

## രംഗം പതിന്നാല്

ഇന്ത്യ സ്വാതന്ത്ര്യം നേടുന്നതായ രംഗങ്ങൾ. യൂനിയൻ ജാക്കു വലിച്ചു താഴ്ത്തി ത്രിവർണ്ണപതാക ഉയർത്തുന്നു.
അവർ പാടുന്നു.

ഝണ്ടാ ഊഞ്ചാ രഹേ ഹമാരാ
വിജയീ വിശ്വതിരംഗാ പ്യാര്യാ
വീരോം കോ ഹർഷാനേവാലാ
മാതൃഭൂമികാ തൻമൻസാരാ

ഗായകസംഘം :

വരിക വരിക സഹജരേ! ഭാരതം സ്വതന്ത്രമായ്
പുതിയ ജീവിതം പടുത്തുയർത്തിടുന്ന നേരമായ്
അടിമ,യുടമബന്ധവും ജീർണ്ണജാതിബോധവും
അടിതകർത്ത നാടിനെ പുതുക്കിടുന്ന കാലമായ്

(ഇയ്യങ്കോട്)

സൂചകൻ : ഇരുപതാം നൂററാണ്ടിൻെറ മദ്ധ്യാഹ്നമായപ്പോഴേക്കും ഇന്ത്യൻ സ്വാതന്ത്ര്യസമരം തിളച്ചുമറിഞ്ഞു. രണ്ടാംലോക മഹായുദ്ധത്തോടെ തകന്ന ബ്രിട്ടീഷു സാമ്രാജ്യം, സമത്ഥമായ

രീതിയിൽ ഇന്ത്യവിട്ടൊഴിഞ്ഞുപോയി. 1947 ആഗസ്റ്റു 14 ന് അർദ്ധരാത്രിയിൽ ഇന്ത്യക്കാർക്ക് ഭരണാധികാരം കൈമാറു മ്പോഴും അവരുടെ കുടിലബുദ്ധി ഈ മഹാരാജ്യത്തിൽ അന്ത: ഛിദ്രമുണ്ടാക്കാൻ വഴിതുറന്നിട്ടു.

സാമ്രാജ്യത്വത്തിൻെറ സൃഷ്ടിയായ മുസ്ലീം മതമൌലികതാവാദം ഇന്ത്യയെ വെട്ടിമുറിച്ചു. സ്വാതന്ത്ര്യപ്പുലരിയിൽ, മതസ്പർദ്ധ യുടെ പേരിൽ അനേകം സഹോദരർ ചാമ്പലായി. മതത്തി ൻെറ പേരിൽ, ഭാഷയുടെ പേരിൽ, പ്രാദേശികതയുടെ പേ രിൽ അത്തരം കുരുതികൾ പിന്നീടും നടന്നു. എന്നാൽ കേര ളം ഇതിൽനിന്നു് ഭിന്നമായിരുന്നു.

## ദൃശ്യാവിഷ്ക്കാരം—രംഗം പതിനഞ്ച്

'ജിഹാദ്' വിളിയോടെ വാളുമേന്തി,
ഇതരമതസ്ഥരെ ആക്രമിക്കുന്നു.
'ഓം കാളി - ഓം കാളി' എന്ന വിളിയോടെ തിരിച്ചാക്രമ ണം – ഇതു് ഉത്തരേന്ത്യൻ ചിത്രം.

ഗായകസംഘം :

ഹൈന്ദവരും ക്രൈസ്തവരും
മുസ്ലീംസഹോദരരും
കുന്നലനാട്ടിൽ—അന്നും
കൂടപ്പിറപ്പായ്

ഒരുമയിലും മമതയിലും ഒരു തറവാടെന്നമട്ടിൽ
അരുമയിലും പെരുമയിലും ജീവിതമാണ്ടു

(ഇയ്യങ്കോട്)

## പതിനഞ്ച് (തുടച്ച)

വിവിധമതസ്ഥർ ഒരുമയോടെ ജീവിക്കുന്ന കേരളത്തിൻെറ ചിത്രം.

സൂചകൻ : മാററങ്ങൾ! വീണ്ടും മാററങ്ങൾ. മൂന്നായി വെട്ടി മുറിക്കപ്പെട്ട മലയാളികളുടെ മാതൃഭൂമി, നൂററാണ്ടുകൾക്കുശേ

ഷം, ഭാഷാസംസ്ഥാനരൂപീകരണത്തോടെ ഒന്നായിത്തീൻ. 1956 നവമ്പർ 1–ാം തിയ്യതി. ഐക്യകേരളം യാഥാർത്ഥ്യ മായി!

### രംഗം പതിനാറ്

'ഐക്യ കേരളം സിന്ദാബാദ്'' എന്ന വിളിയുമായി ജന ങ്ങൾ നീങ്ങുന്നു.

സന്തോഷത്തിൻെറ പ്രകടനങ്ങൾ.

നൃത്തരീതികൾ.

ഗായകസംഘം :

പദം പദം ഉറച്ചു നാം
പാടിപ്പാടിപ്പോവുക
പാരിലൈക്യകേരളത്തിൻ
കാഹളം മുഴക്കുവാൻ (ഭാസ്കരൻ)

ജയ ജയ കോമള കേരള ധരണീ
ജയ ജയ മാമക പൂജിത ജനനീ
ചേരപുരാതനപാവനചരിതേ
ദ്രാവിഡപരിവൃഢവനിതേ മഹിതേ!

(ബോധേശ്വരൻ)

സൂചകൻ: ജനങ്ങൾ വീണ്ടും ചരിത്രം സൃഷ്ടിച്ചു. 1957–ൽ തിര ഞ്ഞെടുപ്പിലൂടെ കേരളത്തിൽ.

ലോകചരിത്രത്തിൽ ആദ്യസംഭവം. ആ ഭരണകൂടം നിർണ്ണായക ങ്ങളായ നിയമനിർമ്മാണങ്ങൾ നടത്തി. സ്വതന്ത്രഭാരത ത്തിൽ മററെങ്ങുമില്ലാത്തമട്ടിൽ കാർഷികപരിഷ്ക്കാരം നട പ്പിലാക്കി. ജന്മിത്വം അവസാനിപ്പിച്ചു. കൃഷിഭൂമി കൃഷി ചെയ്യുന്നവനെ ഏല്പിച്ചു. കുടിയൊഴിപ്പിക്കൽ എന്നെന്നേയ്ക്കു മായി അവസാനിപ്പിച്ചു. മാനവസമത്വത്തിലേയ്ക്കുള്ള ഐ തിഹാസികമായ പ്രയാണം.

## ദൃശ്യാവിഷ്ക്കാരം—പതിനേഴ്

ജനങ്ങൾവരിവരിയായി വോട്ടു ചെയ്യുന്നു. ഒരു പുതിയ ഭരണകൂടം തിരഞ്ഞെടുപ്പിലൂടെ ഉയരുന്നു. അവർ ജന്മിത്വം അവസാനിപ്പിക്കുന്നു. കോമൻ കൊകൃാൻ വരുമ്പോൾ തടുക്കുന്ന ജന്മിയെ പോലീസുതടയുന്നു.

മലയപ്പുലയന്റെ മാടം അവനു് സ്വന്തമാകുന്നു.
അത്തരം രംഗങ്ങൾ

ഗായകസംഘം :

കേരളം വളരുന്നു
പശ്ചിമഘട്ടങ്ങളെ—
ക്കേറിയും കടന്നും ചെ—
ന്നന്യമാം രാജ്യങ്ങളിൽ
മാനവ മഹത്വത്തിൻ
കൊടിക്കൂറയുമേന്തി
മാനനീയരാം മല—
യാളികൾ ജയിക്കുന്നു. (പാലാ)

സൂചകൻ: ഹിന്ദുക്കളും മുഹമ്മദീയരും ക്രിസ്ത്യാനികളുമായി രണ്ടേമുക്കാൽക്കോടി മനുഷ്യർ ഏകോദരസഹോദരങ്ങൾപ്പോലെ ജീവിക്കുന്ന ഹരിതസുന്ദരമായ താഴ്വര! സഹസ്രാബ്ദങ്ങളായി സാഹോദര്യത്തിൽ അവർ സ്വർഗ്ഗം രചിക്കുന്നു. അവക്കിടയിൽ നരകം പണിയാൻ ശ്രമിക്കുന്ന ഛിദ്രശക്തികളെ അവർ തിരിച്ചറിയാറുണ്ടു്. അവരെ ഒററപ്പെടുത്താറുണ്ടു്.

## രംഗം പതിനെട്ട്

ഒരാൾചൊല്ലുന്നു: സർവ്വഭൂതസ്ഥമാത്മാനം
സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ
സർവ്വത്രസമദർശനഃ

ഗീത—അദ്ധ്യായം6 ശ്ലോകം—29

(ചരാചരങ്ങളിലെല്ലാം ആത്മാവൊന്നാണ്. ഏവരും ഒന്നാണ്. എങ്ങും ഒന്നായിക്കാണുന്നവരേ ജയിക്കുകയുള്ളു).

ഒരാൾ കുരിശുവരച്ച് ബൈബിൾ വായിക്കുന്നു: കരുണയുള്ളവർ ഭാഗ്യവാന്മാർ അവരോടു കരുണകാണിക്കപ്പെടും. സമാധാനമുണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവത്തിന്റെ പുത്രന്മാരെന്നു് വിളിക്കപ്പെടും

മത്തായി—5 പുതിയനിയമം

ഒരാൾ നിസ്കരിച്ച ശേഷം ഖുറാൻപാരായണം ചെയ്യുന്നു: സൂറ—2 സൂക്തം 267.

മതത്തിൽ ബലാല്ക്കാരേണയുള്ള നിർബ്ബന്ധമില്ല. നേർവഴിതെററിൽ നിന്നും വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

## ദൃശ്യാവിഷ്ക്കാരം—രംഗം പഞ്ഞൊമ്പതു്

ഒരു പ്രത്യേക താളത്തിൽ നൃത്തം ചെയ്തുകൊണ്ടു് പാടിവരുന്നു.

സൂചകൻ : മനുഷ്യ വിദ്വേഷം പ്രചരിപ്പിക്കുന്ന മഹിഷാസുരശക്തികൾക്കെതിരെ, നോക്കു! അവർ എക്കാലവും ഒററക്കെട്ടായി നില്ക്കുന്നു! ഇരുട്ടിനെ കരിക്കുന്ന പന്തങ്ങളുമായി അവർ വെളിച്ചത്തിലേയ്ക്കു നീങ്ങുന്നു.

ചോരതുടിക്കും ചെറുകയ്യുകളേ
പേറുക വന്നീപ്പന്തങ്ങൾ
പാരിൽ മനുഷ്യ പുരോഗമനക്കൊടി
പാറിച്ചവയിപ്പന്തങ്ങൾ
കത്തിനവിരലാൽ ചൂണ്ടുന്നുണ്ടവ
മർത്ത്യ പുരോഗതി മാർഗ്ഗങ്ങൾ
ചോര തുടിക്കും ചെറുകയ്യുകളേ
പേറുക വന്നിപ്പന്തങ്ങൾ

(വൈലോപ്പിള്ളി)

സൂചകൻ : സാക്ഷരതയുടെ, സഹൃദയത്വത്തിന്റെ, സാഹിത്യകലാപാരമ്പര്യങ്ങളുടെ, സാംസ്കാരിക മുന്നേററങ്ങളുടെ സാമൂഹിക പരിവർത്തനങ്ങളുടെ കൊടിക്കൂറകളുമേന്തി ഇതാ കേരളം

ഇരുപത്തൊന്നാം നൂററാണ്ടിൻെറ പ്രഭാതകിരണങ്ങളെ എതിരേല്ക്കുന്നു.
മതസഹിഷ്ണുതയുടെ,
മാനവസമത്വത്തിൻെറ
മധുരസാന്ദ്രമായ സംഗീതം നമുക്കാലപിക്കാം
വരു.........എല്ലവരും.........വരു.

## രംഗം ഇരുപത്

മറെറാരു പ്രത്യേക താളത്തിൽ
വട്ടത്തിൽ എല്ലവരും
നൃത്തം ചെയ്യുന്നു.
വ്യത്യസ്ത താളത്തിൽ
ഒടുവിൽ
നൃത്തം മുറുകുന്നു.

ഗായകസംഘം :

കാടുകളും തോടുകളും കടലലയും പാടുന്നു
കായലുകളും വയലേലകളും മലനിരകളും പാടുന്നു
പാടുപെടും മാനവരുടെ ചോരയൊന്നാണേ
നാടുനീളെ പുലരുന്ന മാനുഷരൊന്നേ!
ഹൈന്ദവരും ക്രൈസ്തവരും
മുസ്ലീംസഹോദരരും
കുന്നലനാട്ടിൽ എന്നും കൂടപ്പിറപ്പായ്
തോളോടുതോളം ചേർന്നു
സ്നേഹാഭിരാമമായ
വീഥിയിലൂടെ വരൂ! സോദരന്മാരേ!
മാവേലി നാടു തന്ന മധുരക്കിനാക്കളുമായ്
മാനവരൊന്നാകും നാടുപിടിക്കാം

ചോരയിലും വിയർപ്പിലും
കാരുണ്യത്തെളിമയിലും
കേരളത്തിൽ വസന്തത്തിൻ
തേരുതെളിക്കാം

(ഇയ്യങ്കോട്ട്)

സമാപിക്കുന്നു :



ഈ വർഷത്തെ ശാസ്ത്രസാംസ്കാരിക ജാഥയിലവതരിപ്പിക്കുന്ന പരിപാടികളിൽ ഒന്നാണ് നവമാലിക.

ആധുനിക ചരിത്ര സംഭവവികാസങ്ങളെ സംഗീതനൃത്തരൂപകമെന്ന നിലയിൽ ആവിഷ്കരിക്കുകയാണിവിടെ. ശ്രീ. ഇയ്യങ്കോട്ട് ശ്രീധരനാണ് ഇതു് തയ്യാറാക്കിയതു്.

ശാസ്ത്രസാഹിത്യ പരിഷത്തിൻെറ ഏററവും വലിയ ബഹുജനസമ്പർക്ക പരിപാടികളിലൊന്നാണ് ശാസ്ത്രസാംസ്കാരിക ജാഥ.

കേരളത്തിൻെറ സാമൂഹ്യ സാംസ്കാരിക മണ്ഡലത്തിൽ പ്രവർത്തിക്കുന്ന ഒട്ടേറെ പേർ ഈ പരിപാടിയുമായി പലതരത്തിലും പലതലത്തിലും സഹകരിച്ചിട്ടുണ്ട്. അവരുടെയെല്ലാം കൂട്ടായ പ്രവർത്തനത്തിൻെറ ഫലമാണ് ശാസ്ത്രസാംസ്കാരിക ജാഥ.

എല്ലാവർക്കും നന്ദി.

**കേരള ശാസ്ത്രസാഹിത്യ പരിഷത്ത്**

*വാങ്ങുക, വായിക്കുക, പ്രചരിപ്പിക്കുക*

# യുറീക്ക

അപ്പർ പ്രൈമറി വിദ്യാർത്ഥികൾക്കുവേണ്ടിയുള്ള
ഇന്ത്യയിലെ ഏക ശാസ്ത്രമാസിക.

ഒററപ്രതി : വില 2 രൂപ
വാർഷിക വരിസംഖ്യ : 22 രൂപ

# ശാസ്ത്രകേരളം

ഹൈസ്കൂൾ വിദ്യാർത്ഥികൾക്കുവേണ്ടിയുള്ള ശാസ്ത്രമാസിക.

ഒററപ്രതി : വില 2 രൂപ
വാർഷിക വരിസംഖ്യ : 22 രൂപ

പണമടയ്ക്കേണ്ട വിലാസം:

മാനേജിങ്ങ് എഡിററർ
യുറീക്ക / ശാസ്ത്രകേരളം
പരിഷത്ത്ഭവൻ, കൊട്ടാരം റോഡ്,
കോഴിക്കോട്_673006

# ശാസ്ത്രഗതി

മലയാളത്തിലെ ഏക പോപ്പുലർ സയൻസ് മാസിക.

ഒററപ്രതി : വില 2 രൂപ
വാർഷിക വരിസംഖ്യ : 22 രൂപ

പണമടയ്ക്കേണ്ട വിലാസം :

മാനേജിങ്ങ് എഡിററർ,
ശാസ്ത്രഗതി,
പരിഷത്ത് ഭവൻ, തിരുവനന്തപുരം_695037

മലയാളത്തിലെ ഏററവും മികച്ച ശാസ്ത്രഗ്രന്ഥങ്ങൾക്ക് :

കൺവീനർ,
പ്രസിദ്ധീകരണ സമിതി,
പരിഷത്ത് ഭവൻ, തൃശ്ശൂർ_680002